

കേരള സർക്കാർ

**സംഗ്രഹം**

അദ്ധ്യാപക/അനദ്ധ്യാപകർക്ക് കെ-ടെറ്റ് പാസാകുന്നതിന് 31/03/2019 വരെ സമയം അനുവദിച്ച് ഉത്തരവ് പുറപ്പെടുവിക്കുന്നു.

---

**പൊതുവിദ്യാഭ്യാസ (ജെ) വകുപ്പ്**

സ.ഉ(കൈ) നം.134/17/പൊവിവ                    തീയതി, തിരുവനന്തപുരം. 30/10/2017

---

പരാമർശം:- (1). സ.ഉ (പി) നം. 03/2017/പൊവിവ തീയതി 21/2/2017.
(2). സ.ഉ (പി) നം. 07/2017/പൊവിവ തീയതി 07/4/2017.
(3). കേന്ദ്ര നിയമ മന്ത്രാലയത്തിന്റെ 10/8/2017 ലെ നോട്ടിഫിക്കേഷൻ നം. 24/17.

**<u>ഉത്തരവ്</u>**

പരാമർശം (1) ലെ ഉത്തരവ് പ്രകാരം 2016-17 അധ്യയന വർഷം വരെ നിയമിതരായ അദ്ധ്യാപകർക്കെല്ലാം കെ-ടെറ്റ് പാസാകുന്നതിന് 31/3/2018 വരെ സമയം അനുവദിച്ചിട്ടുണ്ട്. പരാമർശം (2) ലെ ഉത്തരവ് പ്രകാരം വിദ്യാഭ്യാസ വകുപ്പിലെ അനദ്ധ്യാപക ജീവനക്കാരായ ക്ലാർക്ക്, ടൈപ്പിസ്റ്റ്, അറ്റൻഡർ/ഓഫീസ് അറ്റൻഡന്റ് എന്നിവർക്ക് കെ-ടെറ്റ് പാസാകുന്നതിന് 31/03/2018 വരെ സമയം അനുവദിച്ച് ഉത്തരവായിരുന്നു. 2017-18 അധ്യയന വർഷം നിയമിതരായ എയ്ഡഡ് സ്കൂൾ അദ്ധ്യാപകർക്ക് കൂടി കെ-ടെറ്റ് പാസ്സാകുന്നതിന് കൂടുതൽ സമയം ആവശ്യപ്പെട്ടുകൊണ്ട് നിരവധി നിവേദനങ്ങൾ സർക്കാരിൽ ലഭിച്ചതിന്റെ അടിസ്ഥാനത്തിൽ സർക്കാർ ഇക്കാര്യം വിശദമായി പരിശോധിച്ച പരാമർശം (3 ) പ്രകാരം 31/03/2015 വരെ നിയമനം നേടിയ മിനിമം യോഗ്യതയില്ലാത്ത അദ്ധ്യാപകർ 1/04/2015 മുതൽ 4 വർഷത്തിനകം യോഗ്യത നേടിയാൽ മതിയാകും എന്ന് വിദ്യാഭ്യാസ അവകാശനിയമം ഭേദഗതി ചെയ്യപ്പെട്ടിട്ടുള്ള സാഹചര്യത്തിൽ ചുവടെപ്പറയും പ്രകാരം ഉത്തരവാകുന്നു.

1). 2012-13 അധ്യയന വർഷം മുതൽ 2017-18 അധ്യയന വർഷം വരെ നിയമിതരായ അദ്ധ്യാപകർക്കും, അനദ്ധ്യാപക ജീവനക്കാരായ ക്ലാർക്ക്, ടൈപ്പിസ്റ്റ്, അറ്റൻഡർ/ഓഫീസ് അറ്റൻഡന്റ് എന്നിവർക്കും കെ-ടെറ്റ്

പാസാകുന്നതിന് 31/03/2019 വരെ സമയം അനുവദിക്കുന്നു. എൻ.സി.റ്റി.ഇ മാനദണ്ഡങ്ങൾ പ്രകാരം കെ-ടെറ്റ് നിർബന്ധയോഗ്യതയായതിനാൽ ഇളവ് ലഭിച്ച എല്ലാ അദ്ധ്യാപകരും 2019-20 അധ്യയന വർഷം ആരംഭിക്കുന്നതിന് മുൻപ് കെ-ടെറ്റ് യോഗ്യത നേടിയിരിക്കേണ്ടതാണ്.

2). 31/03/2012 ന് മുമ്പ് **റെഗുലർവേക്കൻസിയിൽ** നിയമിതരായ അദ്ധ്യാപകർക്കും, അനദ്ധ്യാപക ജീവനക്കാരായ ക്ലാർക്ക്, ടൈപ്പിസ്റ്റ്, അറ്റൻഡർ/ഓഫീസ് അറ്റൻഡന്റ് എന്നിവർക്കും നിയമാനുസൃതം പ്രൊമോഷൻ ലഭിക്കുമ്പോൾ നിയമനാംഗീകാരത്തിന് കെ-ടെറ്റ് ബാധകമാക്കേണ്ടതില്ല.

(ഗവർണ്ണറുടെ ഉത്തരവിൻ പ്രകാരം)
**എച്ച്.നജീബ്**
ജോയിന്റ് സെക്രട്ടറി

പകർപ്പ്:
പൊതുവിദ്യാഭ്യാസ ഡയറക്ടർ, തിരുവനന്തപുരം
സെക്രട്ടറി, പരീക്ഷാഭവൻ, തിരുവനന്തപുരം
ഡയറക്ടർ, എസ്.സി.ഇ.ആർ.റ്റി, തിരുവനന്തപുരം
സെക്രട്ടറി, കേരള പബ്ലിക്ക് സർവ്വീസ് കമ്മീഷൻ, തിരുവനന്തപുരം
(ആമുഖ കത്ത് മുഖേന)
എല്ലാ ഡെപ്യൂട്ടിഡയറക്ടർമാർക്കും/ജില്ലാവിദ്യാഭ്യാസഓഫീസർമാർക്കും / ഉപജില്ലാ വിദ്യാഭ്യാസ ഓഫീസർമാർക്കും (പൊതുവിദ്യാഭ്യാസ ഡയറക്ടർ മുഖേന)
എക്സിക്യൂട്ടീവ് ഡയറക്ടർ, ഐ.റ്റി @ സ്കൂൾ, തിരുവനന്തപുരം
(വെബ് സൈറ്റിൽ പ്രസിദ്ധീകരിക്കുന്നതിന്)
ഡയറക്ടർ, വിവരപൊതുജനസമ്പർക്ക (വെബ് & ന്യൂമീഡിയ)/(പ്രസ്സ് റിലീസ്) വകുപ്പ്
(പ്രസിദ്ധീകരണത്തിന്)
പ്രിൻസിപ്പൽ അക്കൗണ്ടന്റ് ജനറൽ (ആഡിറ്റ്), കേരള, തിരുവനന്തപുരം.
അക്കൗണ്ടന്റ് ജനറൽ (എ & ഇ) കേരള, തിരുവനന്തപുരം
സ്റ്റോക്ക് ഫയൽ / ഓഫീസ് കോപ്പി

ഉത്തരവിൻ പ്രകാരം

സെക്ഷൻ ഓഫീസർ